** ശ്രീകൃഷ്ണചരിതം മണിപ്രവാളം **

-----------------------------------------------------

## നാലാം സർഗ്ഗം

----------------------

( വൃന്ദാവന പ്രവേശം )

----------------------------------

തദനന്തരമത്ര ഗോഷ്ഠദേശേ
പദമെന്നുള്ളതു സൌഖ്യമല്ലമേലിൽ
അശുഭങ്ങളനേകമുണ്ടു കാണ്മാ --
നിതി ചിന്തിച്ചു തുടങ്ങി നന്ദഗോപൻ . #1

ഉപനന്ദനതായ ഗോപനപ്പോ --
ളുപഗമ്യൈദമുവാച നന്ദനോടായ്
" ശുഭമായൊരു ദേശമുണ്ടുപോലും
സുഭഗം തത്ര നമുക്കു വാസയോഗ്യം ." #2

" നന്ദ നല്ലൊരു ഭാഗമുണ്ടു വൃന്ദാ --

വനമെന്നിങ്ങനെ, മംഗലസ്ഥലം പോൽ.
ഘനമാർഗ്ഗമതിക്രമിച്ചു ഗോവർ --
ദ്ധനശൈലം പുനരെത്ത്രയും മനോജ്ഞം . ".    #3

" യമുനാപുളിനം മനോഭിരാമം
രമണീയം കില സന്തതം വസിപ്പാൻ
മമപക്ഷമിനിഗ്ഗമിക്ക നല്ലൂ
സമമെല്ലാവരു " മിത്ഥമങ്ങുറച്ചാർ .    #4

അതുനേരമശേഷവല്ലവന്മാ --
രതിമോദേന തുനിഞ്ഞു കോപ്പുകൂട്ടി
ശകടങ്ങൾ കരേറി മോദമോടേ
വികടാഘോഷമിയന്നു യാത്ര്രയായി .    #5

പശുപാലക ബാല വൃദ്ധരെല്ലാം
പശുവൃന്ദങ്ങളുംമംബുജാക്ഷിമാരും
കൃശഗാത്ത്രിയശോദ നന്ദഗോപൻ

ഭൃശമെല്ലാവരുമൊത്തു തത്ര ചെന്നാർ .      #6

യമുനാതടകാനനേ മനോജ്ഞേ
ഭവനം തീർത്തു വസിച്ച വല്ലവന്മാർ
അവനീതലമെങ്ങുമിത്ര നന്ന --
ല്ലധിവാസോചിതമെന്നവർക്കു തോന്നീ .     #7

ഒരുനാളഥ രാമകേശവന്മാ --
രൊരുകൂട്ടം പശുപാലബാലരോടെ
തരസാ പശുജാലപാലനാർത്ഥം
പരിതോഷേണ ഗമിച്ച കാനനാന്തേ .          #8

കരസീമനി കങ്കണങ്ങൾ ചേർത്ത --
ങ്ങരയിൽ ക്കിങ്ങിണിയും നിറച്ചുചാർത്തി
പുരികുന്തലു പീലികോർത്തുകെട്ടി --
പ്പുരിചോടങ്ങെഴുന്നള്ളി ഗോപബാലൻ .      #9

തളയും വളയും കിലുക്കി മെല്ലെ --
ക്കളവേണുസ്വനവും മുഴക്കി മന്ദം
കളി പുഞ്ചിരി കൺവിലാസമോടേ
കളഗോപാലകബാലകൻ നടന്നാൻ .          #10

സ്ഫടികത്തിനു തുല്യമാം ശരീരം
ചടുലം നീലദുകൂലവും ധരിച്ചു
പടുഭാവമിയന്നു മന്ദമന്ദം
നടകൊണ്ടഥ രോഹിണീതനൂജൻ .          #11

തരമായ വയസ്യരോടുകൂടി
ത്തരുമൂലങ്ങളിൽനിന്നു കേളിയാടി
തരുണാർക്കസമപ്രകാശകന്മാർ
തരസാ ഗോക്കളെമേച്ചു സഞ്ചരിച്ചാർ .          #12

യമുനാജലപാനമാശുകൃത്വാ
ഗമനായാസശമം  വരുത്തി നിത്യം

കമനീയമതായ കാനനാന്തേ
കമലാജാനികളിക്കു മദ്ദശായയാം. #13

ശിശുവാകിന കൃഷ്ണനെച്ചതിപ്പാൻ
പശുവത്സാകൃതി പൂണ്ടു കംസദൂതൻ
അസുരാധമനാശു തത്ര ചെന്നാ --
നസുനാശത്തിനടുക്കയാലൊരുന്നാൾ. #14

കരുണാകരനങ്ങറിഞ്ഞു വേഗാൽ
ചരണം രണ്ടുമുടൻ കരേ ഗൃഹീത്വാ
തരു തന്നിലടിച്ചു നിഗ്രഹിച്ചാൻ
തരസാ ദാനവനെ ത്രിലോക നാഥൻ . #15

ദിവി ദേവകൾ പുഷ്പവൃഷ്ടിചെയ്തു
ഭുവനാധീശനിലുള്ള ഭക്തിയോടെ
നവ സുന്ദരനിന്ദിരാ  മണാളൻ
ഭവനം പ്രാപ്യ ഭുജിച്ചു സുപ്തനായി . #16

ദിനനായകനങ്ങുദിച്ചനേരം
പുനരുത്ഥായ കുളിച്ചു വാസുദേവൻ
നന്നഭക്ഷണവും കഴിച്ചു മോദാൽ
വനയാനത്തിനു കോപ്പു കൂട്ടി നിന്നാൻ #17

പരിചോട്ടു യശോദ താൻ വിളിച്ച --
ങ്ങരികേ ചേർത്തു പുണർന്നു മന്ദമന്ദം
പുരികുന്തലഴിച്ചു ഭംഗിയോടെ
തരസാ കെട്ടി മുഖാംബുജം മിനുക്കി #18

വലയങ്ങളണിഞ്ഞു പാണിയുഗ്മേ
പുലിയൻ മോതിരവും ഗളാന്തരാളേ
മണികിങ്ങിണി കാഞ്ചിയും നിതംബേ
മണമേറും കുസുമം ച കേശപാശേ #19

ചരണേ മണിനൂപുരം ധരിപ്പി --

ച്ചരവിന്ദാക്ഷനെയങ്ങു യാത്രയാക്കി
മുസലായുധ വേഷവും തഥൈവ
പ്രസഭം ചെയ്തിതുചിത്ത കൌതുകേന. #20

ധനുപാണിതലേ വഹിച്ചു ശൃംഗം
പുനരോടക്കുഴലും വളഞ്ഞ കൊമ്പും
പപശുപാലക ബാലരോടു കൂടി
ശിശുധേനുക്കളെയും തെളിച്ചു കൃഷ്ണൻ. #21

അടവീതട വീഥിയിൽക്കളിപ്പാൻ
നടകൊണ്ടാനുടനഗ്രജേന സാകം
അടിയാകിന പങ്കജേ വിളങ്ങും
പൊടികൊണ്ടാശു വനം  വിശുദ്ധമാക്കി . #22

മധുസൂദന പാദ രേണുസംഗാ --
ലധികം ശോഭിതമായികാനനാന്തം
മധുമാരി ചൊരിഞ്ഞു,  പുഷ്പജാലേ

മധുപാളി മധുപാനവും തുടങ്ങി . #23

മയിലും കുയിലും മദം തുടങ്ങി
മുയലും മാനുകളും കളിച്ചു മേവി
മലയും നിലയും മരങ്ങൾ പുല്ലും
കലയും പന്നിയുമേററമുല്ലസിച്ചു . #24

ഹരിയും കരിയും വെടിഞ്ഞു വൈരം
നരിയും പന്നിയുമൊന്നുപോലെയായി
ഉരഗം ബത കീരിയും നിരന്നു
നരകാരാതി വനേ വസിച്ച കാലം . #25

ബകരൂപമുടൻ ധരിച്ചെട്ടുത്താ --
നകതാരിൽക്കപെടേന കോപിദൈത്യൻ
നഖവും മുഖവും തുറിച്ച കണ്ണും
നിഖിലം ഭീതികരം ഗിരിപ്രമാണം . #26

ഗുഹപോലെ പിളർന്ന കൊക്കിനുള്ളിൽ
സഹസാവന്നു മുകുന്ദനെ ഗ്രസിച്ചാൻ
ദഹനന്നു സമാനമാം തദംഗം
വഹിയാഞ്ഞദ്ദനുസൂനു സന്ത്യജിച്ചാൻ. #27

പുനരമ്പൊടു കൊത്തുവാനടുക്കും
ദനുജൻ തന്നുടെ കൊക്കു കൈക്കലാക്കി
കുടിലാസുരനെക്കുശേശയാക്ഷൻ
നടുവേ കീറിയെറിഞ്ഞു രണ്ടു ഭാഗേ . #28

ബകവൈരിയുടേ ശിരസ്സിലപ്പോൾ
വികചം കല്പകവൃക്ഷ പുഷ്പജാലം
സുഖമോടു ചൊരിഞ്ഞു വാനവന്മാ --
രഖിലം പ്രീതി കലർന്നു ജീവലോകം . #29

നിജമാകിന മന്ദിരേ നിശായാം
സ്വജനത്തോടൊരുമിച്ചുറങ്ങി ബാലൻ

നിജബന്ധുജനാന്വിതൻ പ്രഭാതേ
നിജകൃത്യത്തിന്ന കാനനം പ്രപേദേ . #30

പൊതിചോറുമെടുത്ത്ത്ത കൂട്ടുവാന --
ങ്ങതിനുള്ളോരുപദാംശവും വഹിച്ച്
മതിമോദമിയന്ന വല്ലവന്മാർ
ദിതിജാരിക്കഌ സഹായമായ് നടന്നാർ . #31

ഉരഗാകൃതിയാമഘാസുരൻ താ --
നൊരു ഭാഗേ വദനം പിളർന്നു നിന്നാൻ
ഗുഹയെന്നു നിനച്ചു ഗോപവൃന്ദം
സഹസാ തന്മുഖകന്ദരേ കടന്നു . #32

വിഷപാവകശക്തികൊണ്ടനേകം
വിഷമാവസ്ഥ പിണഞ്ഞുഴന്ന നേരം
വിഷയാർണ്ണവ കർണ്ണധാരനാകും
വിഷഭൃന്നാശന കേതവും കടന്നാൻ . #33

മുഖമാശ്രു മുറുക്കിനാൻ പെരുമ്പാ --
മ്പഖിലേശൻെറ വിനാശനം വരുത്താൻ
മുരവൈരി തദാ വളർന്നു കണ്ഠം
വിരവോടങ്ങു പിളർന്നു നിഗ്രഹിച്ചാൻ .            #34

അതുനേരമഘാസുരൻെറ ദേഹാ --
ദതിയായിട്ടൊരു കാന്തി സംഭവിച്ചു
അതുചെന്നു മുകുന്ദദനോടു ചേർന്നു
കുതുകം കണ്ടു വണങ്ങിവാനവന്മാർ .            #35

കബളങ്ങളെടുത്തു ഭുക്തിചെയ്താ --
നബലാലാളനലോലനായ ബാലൻ
പ്രബലം മുരവൈരിതൻ വിലാസം
സകലം കണ്ടജനൊന്നു  വിസ്മയിച്ചാൻ .            #36

അഥ വത്സകുലം മറച്ചു പിന്നെ

പ്രഥിതം ഗോപകുലത്തെയും മറച്ചാൻ
 പരമേഷ്ഠി പരീക്ഷണാർത്ഥമായി
പ്പരമാത്മാവിനെ വഞ്ചനേന വെല്വാൻ .                #37

ഹരിതാനഥ ഗോപ ഗോസമൂഹം
തരസാ നിർമ്മിതമാക്കി നിർവ്വിവാദം
ഒരു വത്സരമങ്ങതിക്രമിച്ചു
വിരവിൽത്തത്ര വിരിഞ്ചനാവിരാസീൽ .            #38

അനുരൂപ പദാർത്ഥവും വിശേഷാൽ
പുനരുണ്ടായ പദാർത്ഥവും തദാനീം
അറിവാനരുതാഞ്ഞുഴന്നു നിന്നാൻ
മറിമായത്തിനു മൂലമാം വിരിഞ്ചൻ .              #39

പുതുഗോകുല ഗോപജാലമെല്ലാ --
മതുനേരം ബത വിഷ്ണുരൂപമായി
കടകം മകുടം കിരീടഹാരം

കടിസൂത്രം  വനമാല പീതചേലം.  #40

മകരാകൃതി കുണ്ഡലം മനോജ്ഞം
മഹിതം കൌസ്തുഭ ഹാരവത്സചിഹ്നം
അരിശംഖഗദാസരോജമിത്ഥം
വിലസും നാലു ഭുജങ്ങളും  വിളങ്ങി .  #41

അതിലൊന്നു നിജസ്വരൂപനാക്കി
സ്ഥിതിചെയ്താനഥ ദേവകീതനൂജൻ
അതു കണ്ടു വിരഞ്ഞു നിന്നനേകം
സ്തുതി ചെയ്താനതി ഭക്തനാം വിരിഞ്ചൻ .  #42

" അചരങ്ങൾ ചരങ്ങളായതും നീ --
യചലബ്രഹ്മവികാസമായതും നീ
ക്വചിദസ്ഫുടരൂപനായതും നീ
ക്വചന പ്രസ്ഫുടരൂപനായതും നീ "  #43

" പശ്ശുപക്ഷി മൃഗാദി ജാതിഭേദം
വശമാക്കിബ്ബഹ്ഹവിസ്തരിപ്പതും നീ
ബഹ്ഹമാർഗ്ഗതങ്ങളായതെല്ലാം
ബഹ്ഹധാ കത്രചിദസ്തമാക്കുവോൻ നീ . "          #44

" ജഠരേ സചരാചര പ്രപഞ്ചം
ദൃഢമാക്കി സ്ഫുടതുംഗ ഭംഗിയോടേ
പ്രളയാംബുധി ചേർന്നു യോഗനിദ്രാ --
മുളവാക്കുന്നതു മിന്ദിരാപതേ, നീ .".          #45

" ജനനം മരണം വിപത്തു സമ്പ --
ത്തഭിമാനം പരിഭ്രതി ഭ്രതി ലാഭം
അതിദുർഘടമായ മായകൊണ്ടു --
ള്ളതിവിഭ്രാന്തി വരുത്തുമീശ്വരൻ നീ .".          #46

" ഫലമൊന്നു  കുഴിച്ചു മണ്ണിലിട്ടാൽ
പല കൊമ്പും കവരങ്ങളും വിളങ്ങും

ചില പൊട്ടിമറിഞ്ഞു വീഴ, മപ്പോൾ
ച്ചില വർദ്ധിച്ചു ഫലങ്ങളും പൊഴിക്കും ". #47

" അതുനേരമൊരഗ്നി വന്നുപററി
സ്ഥിതമായുള്ളതു വെന്തു ഭസ്മമാകും
അതുപോലെ സമസ്തജന്തുവർഗ്ഗ --
സ്ഥിതിയും നാശവുമീശ! നിൻ പ്രഭാവാൽ ." #48

" അയി ! ഞാനറിയാതെ കണ്ടു ചെയ്തോ --
രപരാധം സകലം ക്ഷമിക്കവേണം .
ഉപകാരവിധാനയോഗ്യനാം ഞാ --
നപരാധം തവ ഹന്ത ചെയ്തുപോയേൻ ." #49

" അവതാരമിതെത്ര ശക്തിയുണ്ടെ --
ന്നറിവാനീമറിമായമാചരിച്ചേൻ
ചെറുതല്ല ഭവാനതെന്നിദാനി --
മറിയുന്നേനപരം ഗ്രഹിച്ചുകൂടാ ." #50

" അറിയാമിതുമാത്രമത്രവാഴും
മറിമാൻകണ്ണികൾ ചെയ്ത പുണ്യപൂരം
ഒരുമിച്ചു ജനിച്ച മൂർത്തിയല്ലോ
കരുണാവാരിധേ ! തവസ്വരൂപം ." #51

വിധിവാക്കുകൾ കേട്ടു മാധവൻ താ --
നധികം പ്രീതികലർന്നനുഗ്രഹിച്ചാൻ
ബഹുരൂപമതാശു സംഹരിച്ചാൻ
മഹനീയം ശിശുവിഗ്രഹം ധരിച്ചാൻ . #52

കബളാർദ്ധമിടങ്കരേ വഹിക്കും
കപടസ്വാമികുമാരനെ പ്രണമ്യ
കമലാസനനഞ്ജസാ മറഞ്ഞാൻ
കമലാകാമുകനും പുരം ഗമിച്ചാൻ . #53

ഒരു നാളഥ രാമനോടുകൂടി --

ത്തരസാ താലവനം പ്രവിഷ്ടനായി
പരിചോട്ടു മുദാ മുരാരിതാനും
പശുപന്മാരുമശേഷഗോക്കളോടെ. #54

അഥ താലഫലം കുലുക്കി വീഴി --
ച്ചതു ഭക്ഷിച്ചു തുടങ്ങി വല്ലവന്മാർ
അതുകേട്ടു കയർത്തു ധേനകാഖ്യൻ
ദിതിജൻ വന്നിതു ഗർദ്ദഭസ്വരൂപി #55

അവനെക്കൊലചെയ്തു കാമപാലൻ
ഭുവനത്രാണപരായണസ്വരൂപൻ
അതുനേരമവൻെറ ഭൃത്യവർഗ്ഗം
വിതതക്രോധഭരേണ വന്നടുത്തു . #56

അവരാശു സൃഗാലവേഷമോടേ
സമരം ചെയ്തിതുസാഹസപ്രിയന്മാർ .
ബലനും ബത കൃഷ്ണനും രണാന്തേ

കൊലചെയ്യാരമരാരി വൃന്ദമെല്ലാം .              #57

ബഹുതാലഫലം ഭുജിച്ചു വേഗാൽ
ഗൃഹമാഗമ്യ വസിച്ചു ദേവദേവൻ .
പുനരഗ്രജനെപ്പിരിഞ്ഞൊരുന്നാൾ
വനഭാഗേ പശുമേച്ചു സഞ്ചരിച്ചാൻ .              #58

ഉഗ്രാധിപനായ കാളിയൻെറ
ഗരളം  കൊണ്ടതിരൂക്ഷമഗ്നി തുല്യം
ഒരു ദിക്കിലഹോ കളിന്ദകന്യാ --
ജലമെന്നുള്ളതറിഞ്ഞു  തത്ര ചെന്നാൻ .        #59

പശുഗോപകുലം ജലം കുടിച്ചു
ഭൃശതാപേന തടേ മരിച്ചു വീണു
മധുവൈരി തദാ കടാക്ഷമാകും
സുധകൊണ്ടമ്പൊടു ജീവിയാഞ്ചകാര .          #60

ബഹുപക്ഷികളംബരേ പറക്കു --
 ന്നളവിൽപ്പക്ഷമുടൻ കരിഞ്ഞുവീണു
മഹിഷങ്ങൾ  ഗജങ്ങളെന്നു വേണ്ടാ
ബഹുധാ വാരി കുടിച്ചപായമായി .                #61

അതിസങ്കടമാശു കണ്ടനേരം
മതിപത്തേ  കനിവുള്ള വാസുദേവൻ
അധിരുഹ്യ തദാ കടമ്പുതന്മേ --
ലധിക പ്രാഭവമോട്ടു തത്ര നിന്നാൻ .                #62

ഗരളാഗ്നിബലാൽ കരിഞ്ഞ വൃക്ഷം
തരസാ പൂത്തു തഴച്ചു ദൃഷ്ടമായി .
യമുനാ സലിലേ കുതിച്ചു ചാടീ
കമലാവല്ലഭനല്ലസൽ പ്രമോദം .                #63

തിരമാലകളിൽക്കളിച്ചു മന്ദം
വിളയാടീടിന കൃഷ്ണനെ ഫണീന്ദ്രൻ

ഗുരുകോപമണഞ്ഞു ചുററിമുററും
പരിദംശിച്ചിതു മർമ്മസന്ധിതോറും #64

പുളിനേ മരുവുന്ന ഗോപവൃന്ദം
നളിനാക്ഷൻെറ ദശാവിശേഷമേവം
അവലോക്യ വിലാപരോദമോടേ
വിവശീഭാവമിയന്നു നിന്നുഴന്നു . #65

അശുഭം ബത കണ്ടു നന്ദഗോപൻ
പശുപന്മാരുമശേഷനാരിമാരും
ബലഭദ്രനമാശ്രുതത്ര വന്നാ --
രലമിക്രീഡിതമെന്നു നിന്നുചൊന്നാർ . #66

ഫണിബന്ധമഴിച്ചു വാസുദേവൻ
പണികൂടാതെ കരേറി തീരഭാഗേ
ഫണിതൻ ഫണചക്രമേറി നിന്ന --
ങ്ങണി നൃത്തങ്ങൾ തുടങ്ങി ഭംഗിയോടെ . #67

തളയും വളയും കിലുങ്ങുമാറ --
ങ്ങിളകീ തൽപദപാണി താളമേളം
ലളിതം നടനം മനോഭിരാമം
കളസംഗീതകമംഗലം  വിളങ്ങി .                    #68

വിറകൊണ്ടിതു കൊണ്ടൽ വേണിഭാഗേ
നിരകൊണ്ടീടിന കേകിപിഞ്ഛജാലം
നിറമേറിന പീതമാം ദുകൂലം
നിതരാമങ്ങിളകുന്നു നിർമ്മലാഭം .                    #69

അഴകേറിന ചാരുനാദമോടേ
കുഴലും പാണിതലേന വക്ത്രപത്മേ
മധുരാധരസീമ്നി ചേർത്തുചേർത്ത --
ങ്ങധികാനന്ദമമന്ദ ഗീതഘോഷം .                    #70

ഉടനംബരവാസിദേവവൃന്ദം

പടുഗാനസ്തുതിഘോഷതോഷമോടേ
തുടിതാളമിടയ്ക്കയും മുഴക്കി
സ്ഫുടഭക്തി പ്രവണം വണങ്ങിനിന്നാർ .        #71

തരസാമിത രാഗഭോഗമോടേ
സുരനാരീജനനൃത്തവും തുടങ്ങി
ഉരഗപ്രഭു കാളിയൻ മയങ്ങീ
ഗുരുഭാരേണ  ഫണങ്ങളും വണങ്ങീ .                 #72

ഫണിനായകഭാർയ്യമാരശേഷം
പ്രണിപാതേന മുഹുർമ്മുഹു: സ്തുതിച്ച
പ്രണവാദിക വേദസാരവാക്യം
ക്ഷണമാകർണ്ണ്യ  തെളിഞ്ഞു വാസുദേവൻ .   #73

അഥ സർപ്പശിരസ്സിൽ നിന്നിറങ്ങി
പ്രഥിത പ്രീതിരസേന ഗോപബാലൻ
ഉരഗാധിപനെക്കരേണതൊട്ട --

ങ്ങരുൾ ചെയ്യാനരുണാംബുജായതാക്ഷൻ. #74

" അയിനാഗപതേ ! നിനക്കു നിത്യം
മയി വിശ്വാസമഭംഗമായ് വരേണം
യമുനാസലിലം വെടിഞ്ഞു വേഗാൽ
ഗമനം ചെയ്ക ഭവാൻ കുടുംബമോടേ ". #75

" രമണീയതമം സമുദ്രമദ്ധ്യേ
രമണം നാമ വിശാലദേശമുണ്ട് .
അവിടേക്കു ഗമിക്ക കാളിയാ നീ --
യവിടെ ബ്ഭൂരിസുഖം ഭവിക്കുമല്ലോ" . #76

" വിനതാസുതനെ ബ്ഭയപ്പെടേണ്ടാ
വിനയശ്രീഗുണമുള്ള കാളിയാ! നീ
തവ മൌലിഷുമൽപദങ്ങൾ കണ്ടാ --
ലവനുണ്ടോ വിപരീതനായ് വരുന്നൂ ?". #77

അതുകേട്ടു നമസ്കരിച്ചു  പോയാ --
നതുലപ്രീതി കലർന്നു നാഗരാജൻ
ഫണിനീജനവും ഹരിക്കുപട്ടും
മണിജാലം  ച കൊടുത്തു സമ്പ്രതസ്ഥേ.          #78

തദനന്തരമർക്കനസ്തമിച്ചു
വദനാബ്ജം ബതമങ്ങി പത്മിനീനാം
പ്രിയയോടു പിരിഞ്ഞു ചക്രവാകം
പ്രിയഭാവേന വരിഞ്ഞിതാമ്പലെല്ലാം .          #79

ഭുവനേഷു നിറഞ്ഞിതന്ധകാരം
ഭവനം പുക്കു വസിച്ചു ഭീരുലോകം
അഭിസാരികമാരതംഗതാപാ --
ലഭിതോ ഋദ്ധഗതാഗതം തുടങ്ങി .          #80

സ്മരനും തരസാ കുലച്ചു വില്ലും
ശരവും കൈക്കലെടുത്തു കോപ്പുകൂട്ടി

വരവാണികളാത്മവല്ലഭൻെറ
വരവും നോക്കി വസിച്ചു വാസഗേഹേ . #81

ഇതി രമ്യമതാം ദിനാവസാനേ
മതിമാനാകിയ ബാലവാസുദേവൻ
ജനനീ ജനകാഗ്രജാദി വൃന്ദം
കനിവോടങ്ങിന കൂടി യാത്രയായി . #82

" ഇവിടെ സ്ഥിതിചെയ്ക നാമിദാനീം
ഭവനേ ചെൽവതിനിന്നുനേരമില്ല "
ഇതി കൃഷ്ണഗിരാ വനാന്തരാളേ
ഹിതമോടങ്ങു ശയിച്ചു വല്ലവന്മാർ . #83

തൽക്കാലം നാലുഭാഗങ്ങളിലളിപടല --
ശ്യാമധൂമങ്ങളോടേ
പൊക്കത്തിൽക്കത്തിയെത്തീ സ്ഫുടമടവിതടേ
കാട്ടുതീ കാററുമായി

വ്യാഘ്രം സിംഹം വരാഹം മഹിഷമിതി മഹാ --
ജന്തുജാലങ്ങൾ വെന്തു
ശീഘ്രം നന്ദാദിഗോപാലക സവിധമട്ടു --
ത്തുച്ചകൈരുജ്ജ്വലിച്ചു . #84

ഹാഹാ കഷ്ടം ശിവശിവ മഹാ --
വഹ്നിവന്നിജ്ജനാനാം
ദേഹാപായം വിവവൊട്ടു വരു --
ത്തീട്ടുമെന്നത്തലോടേ
മോഹാലസ്യം പശുപനികരേ
തത്ര വർദ്ധിച്ചനേരം
സ്നേഹാധീശൻ മധുരിപു വിഴ --
ങ്ങീടിനാനാശ്രുയാശം . #85

തദനു വിപിനവഹ്നിക്ലേശനാശേ വിവസ്വാ --
നുദയഗിരി കരേറി പ്രൌഢമാവിർഭവിച്ചു .
മുദിതമതി മുകുന്ദൻ നന്ദവൃന്ദേനസാകം

സദനമനുഗമിച്ചാനത്തമം തത്രരേമേ .            #86

** നാലാം സർഗ്ഗം സമാപ്തം **

*******************************